## കേരള മുസ്‌ലിം നവോത്ഥാനം: 7
## പൊളിച്ചെഴുത്തിന്റെ പൊളിച്ചെഴുത്ത്

# ബ്രിട്ടീഷ് ഭരണത്തോടുള്ള നിലപാട്: സമസ്തയുടെ പാരമ്പര്യം വിരോധത്തിന്റേയോ വിധേയത്വത്തിന്റേയോ?

■ ബഷീർ സലഫി പൂളപ്പൊയിൽ

കേരളത്തിൽ മുസ്‌ലിം സമുദായത്തിന്റെ നാനോൻമുഖ പരോഗതി ലക്ഷ്യം വെച്ച് കൊണ്ട് വിവിധ പ്രദേശങ്ങളിൽ ഒറ്റപ്പെട്ട പ്രവർത്തനങ്ങൾ നടത്തിപ്പോന്ന പണ്ഡിതൻമാരും നേതാക്കളും 1920 കളുടെ ആരംഭത്തോടെ സംഘടിത പ്രവർത്തനങ്ങൾക്ക് രൂപം നൽകുകയും 'കേരളമുസ്‌ലിം ഐക്യസംഘം' എന്ന സംഘടനക്ക് കീഴിൽ പ്രവർത്തന സജ്ജമാവുകയും ചെയ്തതോടെയാണ് കേരളീയ മുസ്‌ലിം സമൂഹത്തിൽ നവോത്ഥാനത്തിന്റെ വെളിച്ചം പരക്കാൻ തുടങ്ങിയതെന്നുള്ള സർവ്വാംഗീകൃതമായ ചരിത്രസത്യം ഇന്ന് യാഥാസ്ഥിതിക ക്വുബൂരീ മൊല്ലമാരിലുണ്ടാക്കുന്ന അസ്വസ്ഥതകൾ ചെറുതല്ല. അതുകൊണ്ട് തന്നെ ഈ ചരിത്ര യാഥാർത്ഥ്യത്തിൽ സന്ദേഹം ജനിപ്പിക്കാനാവശ്യമായ ചില പൊടിക്കൈകൾ അവർ പ്രയോഗിക്കുന്നതിൽ അത്ഭുതപ്പെടാനില്ല.

കേരളീയ മുസ്‌ലിം നവോത്ഥാന ചരിത്രത്തെ 'വിചാരണ ചെയ്യാനും' 'പൊളിച്ചെഴുതാനും' ഉഗ്രവാദി സമസ്തക്കാർ ചില ഗവേഷകൻമാരെ ചെല്ലും ചിലവും നൽകി നിയോഗിച്ചത് ഈ ദൗത്യ നിർവ്വഹണത്തിന്റെ ഭാഗമായാണ്. കൂലിവേലക്കാരായ ഈ ഗവേഷകൻമാരുടെ നവോത്ഥാന പുനർവായന 16-ാം നൂറ്റാണ്ടിലെ പൊന്നാനി മഖ്ദൂം കുടുംബ പണ്ഡിത പാരമ്പര്യത്തിൽ നിന്നാണ് ആരംഭിക്കുന്നത്. ബ്രിട്ടീഷ് വിരുദ്ധ സമര നായകരായ വെളിയംകോട് ഉമർഖാളി, മമ്പുറം സയ്യിദ് അലവി തങ്ങൾ, മകൻ സയ്യിദ് ഫസൽ തങ്ങൾ എന്നീ വ്യക്തികളുടെ ചരിത്രത്തിൽ നവോത്ഥാന ചരിത്രത്തെ ഒതുക്കാനാണ് ഇവർ ശ്രമിക്കുന്നത്. പോർച്ചുഗീസുകാർക്കും ബ്രിട്ടീഷുകാർക്കും മുസ്‌ലിം സമുദായത്തിന് മേൽ ഉണ്ടായിരുന്ന ദുഷ്ടലക്ഷ്യങ്ങൾ തിരിച്ചറിഞ്ഞ് പ്രതിരോധത്തിന്റെയും പ്രത്യാക്രമണത്തിന്റെയും മാർഗ്ഗം അവലംബിക്കുകയും അതിനായി സമുദായത്തെ സജ്ജമാക്കുകയും ചെയ്തവർ എന്ന നിലയിൽ ഈ ചരിത്ര പുരുഷൻമാരുടെ ശ്രമങ്ങൾ നവോത്ഥാന പ്രയത്നത്തിന്റെ ഭാഗം തന്നെയാണ് എന്നതിൽ സന്ദേഹമില്ല. എന്നാൽ ഈ നവോത്ഥാന ചരിത്രവും സമസ്തയും തമ്മിലെന്താണ് ബന്ധം? ഇന്ത്യയിൽ ബ്രിട്ടീഷുകാർ ആധിപത്യം ഉറപ്പിച്ചത് മുതൽ ഇന്ത്യ സ്വതന്ത്രമാകുന്നത് വരെയും ആ വൈദേശിക ഭരണത്തെ താങ്ങി നിർത്താൻ യത്നിച്ച മുസ്‌ലിം പ്രമാണിമാരുടെ താവഴി പിന്തുടർന്നവരായിരുന്നു സമസ്തക്കാരായ പണ്ഡിതരും നേതാക്കളും.

മുസ്‌ലിം സമുദായത്തിലെ കുബേരൻമാരും പ്രമാണിമാരുമടങ്ങുന്ന ഉന്നതരെയൊക്കെയും തങ്ങളുടെ ചൊൽപ്പടിക്ക് കീഴിൽ നിർത്താൻ ഉതകുന്ന തന്ത്രങ്ങളാണ് ബ്രിട്ടീഷുകാർ പയറ്റിയത്. അപ്രകാരം ബ്രിട്ടീഷ് ഗവൺമെന്റിന്റെ വിശ്വസ്തരായിത്തീർന്ന മുസ്‌ലിം പ്രമാണിമാർക്ക് ഖാൻബഹദൂർ, ഖാൻസാഹിബ് തുടങ്ങിയ ഔദ്യോഗിക സ്ഥാനപദവികൾ ബ്രിട്ടീഷ് ഭരണകൂടം നൽകിയിരുന്നു. സയ്യിദ് വംശത്തിൽ പെട്ടവരും അല്ലാത്തവരുമായ എത്രയോ പ്രമാണിമാർ ഈ സ്ഥാന പദവികൾ സ്വീകരിച്ച് ബ്രിട്ടീഷ് വിധേയത്വം പുലർത്തിപ്പോന്നിട്ടുണ്ട്. കേരളത്തിലെ പല മതസ്ഥാപനങ്ങളുടെയും മഹല്ല് സംവിധാനങ്ങളുടെയും കാര്യകർത്താക്കൾ ഈ ബ്രിട്ടീഷ് തോഴൻമാരായിരുന്നു. പള്ളിയിലെ മൊല്ലമാരും മഹല്ല് ഖാദിമാരും മറ്റും പ്രവർത്തിച്ചത് ഇത്തരക്കാരുടെ ആജ്ഞാനിർദ്ദേശങ്ങൾക്കനുസരിച്ചായിരുന്നു. സമസ്തയുടെ സ്ഥാപകനേതാവായ വരക്കൽ മുല്ലക്കോയത്തങ്ങൾ അടക്കമുള്ളവരൊക്കെ ഇത്തരത്തിലുള്ള ബ്രിട്ടീഷ് തോഴൻമാരായിരുന്നു. കേരള മുസ്‌ലിംകളുടെ ഈ ജീർണ്ണ പാരമ്പര്യത്തിന് വിരുദ്ധമായ നിലപാട് സ്വീകരിച്ചു എന്നതാണ് ഉമർഖാദി, മമ്പുറം തങ്ങൾ, സയ്യിദ് ഫസൽ തുടങ്ങിയവരുടെ ജീവിതത്തെയും പ്രവർത്തനത്തെയും വ്യതിരിക്തമാക്കുന്നത്. ഖാൻബഹദൂർമാരുടെ ബ്രിട്ടീഷ് വിധേയത്വ ചരിത്രത്തിന്റെ പാരമ്പര്യക്കാരായ സമസ്തക്കാർക്ക് ഈ നായകൻമാരുടെ ചരിത്രം പറയാൻ യാതൊരു അർഹതയുമില്ല. അതുകൊണ്ട്, സാമ്രാജ്യത്വ വിരുദ്ധ പോരാട്ടക്കാരുടെ ചരിത്രം എടുത്തു കാട്ടി തങ്ങൾക്കാണ് നവോത്ഥാനത്തിന്റെ പാരമ്പര്യമെന്ന് വരുത്താനുള്ള ഉഗ്രവാദി സമസ്തക്കാരുടെ ശ്രമം എട്ടുകാലിമമ്മൂഞ്ഞിനെയാണ് ഓർമ്മിപ്പിക്കുന്നത്. ഇക്കാര്യങ്ങൾ തെളിയിക്കുന്ന

തിനാവശ്യമായ വിലപ്പെട്ട രേഖകളാണ് ഈ ലക്കത്തിലൂടെ വായനക്കാരുടെ മുമ്പിലെത്തുന്നത്. അതോടു കൂടി സമസ്തക്കാർ അണിയാൻ ശ്രമിക്കുന്ന സാമ്രാജ്യത്വ വിരുദ്ധതയുടെ മുഖംമൂടി തകരുക തന്നെ ചെയ്യും.

പോർച്ചുഗീസുകാർ, ഡച്ചുകാർ, ഫ്രഞ്ചുകാർ, ബ്രിട്ടീഷുകാർ എന്നിങ്ങനെ പല വിദേശ ശക്തികളും വ്യാപാരാവശ്യങ്ങളുമായി ഇന്ത്യയിൽ വരികയും ഞങ്ങളുടെ അധികാരവും ആധിപത്യവും അടിച്ചേൽപ്പിക്കുന്ന വിധത്തിൽ ഇവിടെ നീണ്ട യുദ്ധങ്ങളും സംഘട്ടനങ്ങളുമുണ്ടാക്കുകയും ചെയ്തിട്ടുണ്ട്. ഈ ഗണത്തിൽ അവസാനം ഇന്ത്യയിലെത്തിയ ബ്രിട്ടീഷുകാർ ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി സ്ഥാപിക്കുകയും കാലക്രമേണ ഇന്ത്യയെ അവർ ബ്രിട്ടന്റെ കോളനിയാക്കി മാറ്റുകയും ചെയ്തു എന്നത് ചരിത്രം. 18ാം നൂറ്റാണ്ടോടെ ഇന്ത്യൻ രാജാക്കന്മാർ പൂർണ്ണമായും ബ്രിട്ടീഷ് മേൽക്കോയ്മ അംഗീകരിക്കുകയും ഇന്ത്യ ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള ഭരണത്തിൽ കീഴിലാവുകയും ചെയ്തു. വിദേശ ശക്തികളെ ഇന്ത്യയിലേക്കാകർഷിച്ച പ്രധാന ഘടകം ഇവിടത്തെ കുരുമുളകും മറ്റ് സുഗന്ധ ദ്രവ്യങ്ങളുമായിരുന്നു. അവയൊക്കെയും കേരളത്തിൽ നിന്നുള്ള വിലപിടിപ്പുള്ള വിഭവങ്ങളുമായിരുന്നു.

അതിനാൽ തന്നെ വിദേശ രാജ്യങ്ങളുടെ ഇന്ത്യയുമായുള്ള വ്യാപാര ഇടപാടുകളുടെ ചരിത്രത്തിന്ന് കേരളീയ ചരിത്രവുമായാണ് ഗാഢ ബന്ധമുള്ളത്. വൈദേശിക ശക്തികളുടെ ആഗമനത്തിന്റെ ആരംഭം മുതലിങ്ങോട്ടുള്ള കേരളീയ ചരിത്രം പരതുമ്പോൾ ഇവടത്തെ മുസ്‌ലിംകൾക്ക് പോർച്ചുഗീസുകാരോടുണ്ടായിരുന്നത് പോലുള്ള വിരോധവും എതിർപ്പും മറ്റൊരു വിദേശ ശക്തിയോടും ഉണ്ടായിരുന്നില്ലെന്ന് കണ്ടെത്താനാകും. പലരുമായും സൗഹൃദപൂർണ്ണമായ നിലപാട് സ്വീകരിച്ച മുസ്‌ലിം സമൂഹം പോർച്ചുഗീസുകാരോട് സംഘട്ടനത്തിന്റെയും ജിഹാദിന്റെയും വഴിയാണ് സ്വീകരിച്ചത്. പോർച്ചുഗീസുകാരുടെ വരവിന്നു പിന്നിൽ കേവലം വ്യാപാരമോ വാണിജ്യമോ അല്ല ഉണ്ടായിരുന്നത്. ഇസ്ലാമിക സമൂഹത്തിന്റെ സാംസ്കാരികവും ഭൗതികവുമായ അസ്തിത്വത്തെ തകർക്കുകയെന്ന പ്രഖ്യാപിത ലക്ഷ്യവും അതിന് പിന്നിലുണ്ടായിരുന്നു. 1498ൽ പോർച്ചുഗീസ് നാവികനായ വാസ്കോഡഗാമ കോഴിക്കോട് കപ്പലിറങ്ങിയത് അറേബ്യൻ വാണിജ്യ കുത്തക തകർക്കുകയെന്ന ലക്ഷ്യത്തോടെയാണ്. യൂറോപ്പിന്റെ ഈ അറബി വിരോധത്തിന്റെ പിന്നിൽ ഇസ്‌ലാമിക സംസ്കാരത്തോടുള്ള അവരുടെ കടുത്ത എതിർപ്പായിരുന്നു ഉണ്ടായിരുന്നത്. അറബികളുടെ വ്യാപാരപരമായ കുത്തക വഴി ആഫ്രിക്കയുടെയും യൂറോപ്പിന്റെയും തീരങ്ങളിൽ ഇസ്ലാമിക സന്ദേശം സ്വാധീനം ചെലുത്താനിടയാക്കി. വ്യാപാര വാണിജ്യ രംഗത്തുള്ള അറബികളുടെ മുന്നേറ്റം തുടർന്ന് പോയാലുണ്ടാകാവുന്ന അപകടം തിരിച്ചറിഞ്ഞ യൂറോപ്യന്മാർ ഇസ്ലാമിന്റെ സ്വാധീനത്തെ തടയുന്നതിന് അറബികളെ സാമ്പത്തികമായി തകർക്കുകയേ വഴിയുള്ളൂവെന്ന് ഉറപ്പിച്ചു. അറബികളുടെ വ്യാപാര വളർച്ചയും സാമ്പത്തിക ഉന്നമനവും കേന്ദ്രീകരിച്ചത് കേരളത്തിൽ നിന്നുള്ള കുരുമുളക്, മറ്റ് സുഗന്ധ ദ്രവ്യങ്ങൾ തുടങ്ങിയവയുടെ ഇടപാടുകളിലായിരുന്നു. യൂറോപ്പ് ഈ വസ്തുക്കൾ പരിചയപ്പെടുന്നത് അറബി വ്യാപാരികളിലൂടെയായിരുന്നു. ഈ വ്യാപാര കുത്തക തകർക്കുകയും കയ്യടക്കുകയും ചെയ്യലാണ് ഇസ്ലാമിക സംസ്കാരത്തിന്റെ വ്യാപനം തടയാനുള്ള വഴിയെന്ന് യൂറോപ്യന്മാർ മനസ്സിലാക്കി. ക്രൈസ്തവ മത മേലധ്യക്ഷന്മാരുടെ തിട്ടൂരവുമായി കോഴിക്കോട് കപ്പലിറങ്ങിയ ഗാമയുടെയും കൂട്ടുകാരുടെയും ലക്ഷ്യം ഇതായിരുന്നു.

കേരളത്തിൽ നിന്നുള്ള വ്യാപാര വസ്തുക്കൾ അറബികൾ നൽകുന്നതിനേക്കാൾ കൂടുതൽ വില നൽകി എടുക്കാമെന്ന് പറഞ്ഞുകൊണ്ട് സാമൂതിരിയുമായി വ്യാപാര ഉടമ്പടികളും ചരക്കുകൾ സൂക്ഷിക്കുന്നതിന് കടപ്പുറത്ത് പാണ്ടികശാലകൾ സ്ഥാപിക്കുവാനുള്ള കരാറുകളുമുണ്ടാക്കിയാണ് ഗാമ മടങ്ങിയത്. പോർച്ചുഗീസുകാരുടെ ദുരുപതിഷ്ഠിതമായ നീക്കങ്ങളെ കുറിച്ച് പാരമ്പര്യ വ്യാപാരികളായ അറബികളുടെയും അവരെ അംഗീകരിക്കുന്നവരുടെയും ആശങ്കകൾ ശ്രദ്ധിക്കപ്പെട്ടില്ല. സാമൂതിരിയുമായി വ്യാപാര കരാറുകളുണ്ടാക്കി ഗാമ നാട്ടിലേക്ക് മടങ്ങി. എ.ഡി. 1500ൽ കബ്രാളിന്റെ നേതൃത്വത്തിൽ രണ്ടാം പോർച്ചുഗീസ് സംഘമെത്തി. "മക്കക്കാരെ പുറത്താക്കുക, സാമൂതിരിയെ പാട്ടിലാക്കുക" എന്നതായിരുന്നു കബ്രാളിന്റെ ദൗത്യം. കോഴിക്കോടൻ വ്യാപാര മേഖലയെ അയാൾ സംഘർഷ കലുഷിതമാക്കി. അറബി വ്യാപാരികളും പോർച്ചുഗീസുകാരും തമ്മിലുള്ള സംഘർഷവും വാശിയും മൂത്തു. കോഴിക്കോടു നിന്നും ചരക്കെടുക്കാൻ വ്യാപാരികൾ കബ്രാളിനെ അനുവദിച്ചില്ല. കടപ്പുറത്തെ കുടിലുകളും പാണ്ടികശാലകളും കടലിൽ നങ്കൂരമിട്ട കപ്പലുകളും അഗ്നിക്കിരയാക്കി അയാൾ കടുത്ത അക്രമം അഴിച്ചുവിട്ടു. പൊരിഞ്ഞ പോരാട്ടം നടന്നു. കബ്രാളിന്ന് നാട്ടിലേക്ക് തിരിക്കേണ്ടി വന്നു. 1502ൽ വീണ്ടും "സാമൂതിരിയെ കീഴ്പ്പെടുത്തുക മുസ്ലിംകളെ നശിപ്പിക്കുക" എന്ന പ്രഖ്യാപിത ലക്ഷ്യവുമായി ഗാമ വന്നു. "ഇസ്‌ലാമിന്ന് കടൽവാഴ്ച ഇരിക്കരുത്, സത്യവേദം (കൃസ്തുമതം)നടത്തേണം" ഇതായിരുന്നു ഗാമയുടെ മുദ്രാവാക്യം.

1502ൽ പരിശുദ്ധ ഹജ്ജ് കർമ്മം കഴിഞ്ഞ് ഒരു കപ്പലിൽ തിരിച്ചെത്തിയ സ്ത്രീകളും കുട്ടികളുമടങ്ങിയ മുന്നൂറോളം പേരെ ഗാമ പിടികൂടി. കപ്പലിലുണ്ടായിരുന്ന അമൂല്യ വസ്തുക്കളെല്ലാം കൊള്ളയടിച്ച് ലിസ്ബൺ കൃസ്ത്യൻ ദേവാലയത്തിൽ സന്ന്യാസികളായി വളർത്താൻ നേർച്ച ചെയ്ത ഇരുപത് കുട്ടികളെ ഒഴിച്ച് നിർത്തി ഗാമയും കൂട്ടരും കപ്പലിന് തീകൊളുത്തി. പുണ്യ കർമ്മം കഴിഞ്ഞ് വന്നവർ തക്ബീർ മുഴക്കികൊണ്ട് മരണത്തിന് കീഴടങ്ങി. കടൽപ്പരപ്പിൽ കപ്പൽ കത്തിച്ചാമ്പ

ലായി. നാട്ടിൽ സമാധാനം വേണമെങ്കിൽ മുഴുവൻ മുസ്‌ലിംകളെയും നാട്ടിൽ നിന്ന് ഓടിക്കണമെന്ന് സാമൂതിരിയോട് ആവശ്യപ്പെട്ടു. പിന്നീട് 1505ൽ വന്ന മഹാ ക്രൂരനായ അൽ ബുക്കർക്ക് പോർച്ചുഗൽ രാജാവിനെഴുതി. "അങ്ങേക്ക് ഐശ്വര്യപൂർണ്ണമായ കോഴിക്കോട് തുറമുഖം കീഴ്പ്പെടുത്തണമെന്ന് ആഗ്രഹമുണ്ടെങ്കിൽ മക്കയും കോഴിക്കോടും തമ്മിലുള്ള കച്ചവട ബന്ധം ഇല്ലാതാക്കണം"

ഇസ്‌ലാമിനെയും മുസ്‌ലിംകളെയും കടുത്ത ശത്രുക്കളായി കണ്ട പറങ്കികൾ അവരുടെ ആരാധനാലയങ്ങൾ തകർത്തും കൊള്ളയും കൊലയും നടത്തിയും മുസ്‌ലിം സമൂഹത്തിന്റെ സമൂലനാശത്തിന് വേണ്ടി തുല്യതയില്ലാത്ത ക്രൂരതകളാണ് കാട്ടിക്കൂട്ടിയത്. അക്കാലത്തിന്റെ എഴുതപ്പെട്ട ചരിത്ര രേഖയായ സൈനുദ്ധീൻ മഖ്ദൂമിന്റെ തുഹ്ഫത്തുൽ മുജാഹിദീനിൽ അത് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഈയൊരു ചരിത്രസാഹചര്യമായിരുന്നു പോർച്ചുഗീസുകാർക്കെതിരെ ജിഹാദിന്റെ വഴി തേടാൻ അന്നത്തെ മുസ്ലിംകളെ പ്രേരിപ്പിച്ചത്. അത് അവരുടെ നിലനിൽപ്പിന്ന് വേണ്ടിയും ഇസ്‌ലാമിക സംസ്കാരത്തിന്റെ പരിരക്ഷക്ക് വേണ്ടിയുമുള്ള പോരാട്ടങ്ങളായിരുന്നു. വർത്തക പ്രമുഖരും സ്വാത്ഥംഭരികളുമായ ചില കോയപ്പക്കിമാരെയും ആക്കോയപ്പക്കിമാരെയും മാറ്റി നിർത്തിയാൽ മുസ്‌ലിം സമൂഹം ഒറ്റക്കെട്ടായാണ് പറങ്കികൾക്കെതിരെ പോരാടിയത്. ഈ പോരാട്ടത്തെ കേവലമൊരു സാമ്രാജ്യത്വ വിരുദ്ധ പോരാട്ടമാക്കാൻ ശ്രമിക്കുന്നവർക്ക് ചില ദുഷ്ടലാക്കാണുള്ളത്. സാംസ്കാരികമായി പോർച്ചുഗീസുകാരെ പോലെത്തന്നെ യൂറോപ്യൻ പാരമ്പര്യക്കാരായിരുന്നിട്ടും ഡച്ചുകാരോടും ഫ്രഞ്ചുകാരോടും മുസ്‌ലിം സമൂഹം സൗഹൃദപൂർണ്ണമായ സഹവർത്തിത്വമാണ് നടത്തിയത് എന്നത് മേൽന്യായത്തെ ദുർബലമാക്കുന്നുണ്ട്.

ഇന്ത്യയിൽ കച്ചവടത്തിന് വന്ന് ആധിപത്യമുറപ്പിച്ച ഏറ്റവും പ്രബല ശക്തി ബ്രിട്ടീഷുകാരായിരുന്നു. 18-ാം നൂറ്റാണ്ടോടെ ഇവിടത്തെ അധികാരം കയ്യടക്കിയ ഈ സാമ്രാജ്യത്വ ശക്തിയോട് മുസ്‌ലിംകൾ സ്വീകരിച്ചു പോന്ന നിലപാടുകളിൽ രണ്ട് സമീപനങ്ങൾ കാണാൻ പറ്റും. മുഗൾ സാമ്രാജ്യത്തെ തകർത്താണ് ബ്രിട്ടീഷുകാർ ഇന്ത്യയിൽ ആധിപത്യമുറപ്പിച്ചത് എന്നതിനാൽ തുടക്കം മുതൽ തന്നെ അവർക്കെതിരെ സംഘട്ടനത്തിന്റെ വഴിയാണ് ഉത്തരേന്ത്യൻ മുസ്‌ലിംകൾ സ്വീകരിച്ചത്. കരുത്തരും സൂര്യനസ്തമിക്കാത്ത സാമ്രാജ്യത്വത്തിന്റെ അധിപരുമായ ബ്രിട്ടീഷുകാരന്റെ ഭരണം ഇന്ത്യയിൽ ഒരു യാഥാർത്ഥ്യമായെന്നും ഇന്ത്യ അവരുടെ കോളനിയായി മാറിയെന്നും തിരിച്ചറിഞ്ഞവരാകട്ടെ അവരുടെ ആയുധ അധികാര ശക്തിക്കു മുമ്പിൽ ഇയ്യാംപാറ്റകളെ പോലെ ചത്തൊടുങ്ങുന്നതിലർത്ഥമില്ലെന്ന് ഉൾക്കൊള്ളുകയും ഇന്ത്യയിലെ മുസ്ലിംകളല്ലാത്ത മഹാ ഭൂരിപക്ഷവും സ്വീകരിച്ച വഴി തന്നെ അംഗീകരിക്കുകയും ചെയ്തു. ബ്രിട്ടീഷ് ഭരണത്തെ അംഗീകരിച്ചും അവരുടെ വിദ്യാഭ്യാസവും ഔദ്യോഗികപദവികളും തൊഴിലും സ്വീകരിച്ചുകൊണ്ട് നിലനിൽപിന്റെ പ്രായോഗിക മാർഗ്ഗവുമായി അവർ സമരസപ്പെട്ടു.

ഒട്ടേറെ മുസ്‌ലിം പ്രാമാണിമാർ ബ്രിട്ടീഷ് ഭരണത്തിന്റെ അംഗീകാര മുദ്രയായ "ഖാൻ ബഹദൂർ", "ഖാൻ സാഹിബ്" പട്ടങ്ങൾ സ്വീകരിക്കുകയും ബ്രിട്ടീഷ് ഭരണത്തിന്റെ നടത്തിപ്പ് പങ്കാളികളും വിനയവിധേയരുമായി പ്രവർത്തിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ കേരളത്തിലെ ഇസ്‌ലാമിക പാരമ്പര്യത്തിന്റെ കരുത്തും ചൈതന്യവും ആത്മീയതയുടെ ഉറവിടങ്ങളുമെന്ന് സമസ്തക്കാർ തന്നെ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന സയ്യിദ് കുടുംബക്കാരും ഉൾപ്പെടുന്നുണ്ട്. ഖാൻ ബഹദൂർ മുത്തുക്കോയ തങ്ങൾ, ഖാൻ സാഹിബ് ആറ്റക്കോയ തങ്ങൾ, ഖാൻ ബഹദൂർ പി.എം. ആറ്റക്കോയത്തങ്ങൾ തുടങ്ങിയ പ്രമുഖരെല്ലാം സയ്യിദ് കുടുംബത്തിൽ നിന്ന് ബ്രിട്ടീഷുകാരുടെ ഔദ്യോഗിക പദവിയും മുദ്രയും സ്വീകരിച്ചവരാണ്.

എന്നാൽ വെളിയംകോട്ട് ഉമർഖാദി, മമ്പുറം തങ്ങൾ, മകൻ സെയ്ത് ഫസൽ തുടങ്ങിയവരെല്ലാം ബ്രിട്ടീഷ് വിരുദ്ധ നിലപാട് സ്വീകരിച്ചവരും അവർക്കെതിരെ ശക്തമായ സമരങ്ങൾ നയിച്ചവരുമായിരുന്നു.

ബ്രിട്ടീഷ് വിരുദ്ധ നിലപാടുകാരായി അറിയപ്പെട്ട ഈ സമരനായകരുടെ ചരിത്രം ഉയർത്തിക്കാണിച്ചുകൊണ്ടാണ് സമസ്തക്കാർ ഇപ്പോൾ കേരള മുസ്‌ലിം നവോത്ഥാന ചരിത്രത്തിൽ കയറിപ്പറ്റാൻ ശ്രമിക്കുന്നത്. തങ്ങളുടെ മുൻഗാമികൾ സ്വീകരിച്ചുപോന്ന ബ്രിട്ടീഷ് ബാന്ധവത്തിന്റെയും ദാസ്യത്തിന്റെയും പാപക്കറകൾ കഴുകിക്കളയാനും തങ്ങളൊക്കെ പുരോഗമനക്കാരും രാജ്യത്തിനുവേണ്ടി സേവനമർപ്പിച്ചവരുമാണെന്ന് ചരിത്രപരമായി സ്ഥാപിക്കാമെന്ന മോഹത്തോടെയുമാണ് ഇപ്പോൾ സമസ്തക്കാർ ഉമർ ഖാദി, മമ്പുറം തങ്ങൾ, ഫസൽ തങ്ങൾ തുടങ്ങിയ സാമ്രാജ്യത്വ വിരുദ്ധപോരാളികളിലേക്ക് തങ്ങളുടെ ചരിത്രത്തെയും പാരമ്പര്യത്തെയും ലിങ്ക് ചെയ്യാൻ പാഴ്ശ്രമം നടത്തുന്നത്.

ഐക്യസംഘത്തെ കേരള മുസ്‌ലിം നവോത്ഥാന ചരിത്രത്തിൽ നിന്ന് കുടിയിറക്കാൻ വേണ്ടി ചരിത്രത്തെ പുനർവായിക്കാനൊരുനൊരുമ്പെട്ടിറങ്ങിയവർ ബ്രിട്ടീഷുകാരുടെ സ്ഥാന ചിഹ്നങ്ങളും ഖാൻ ബഹദൂർ പട്ടങ്ങളും ഏറ്റുവാങ്ങിയ മുസ്‌ലിം പ്രമാണിമാരുടെയും സയ്യിദ് വംശത്തിലെ പരമോന്നതന്മാരുടേയും ചരിത്രം തീരെ കാണാതെ പോകുന്നത് അവരുടെ ചരിത്രാന്വേഷണത്തിന്റെ വക്രതയിലേക്കാണ് വെളിച്ചം നൽകുന്നത്.

ബ്രിട്ടീഷ് ഭരണത്തോട് കേരളത്തിലെ മുസ്‌ലിംകൾ സ്വീകരിച്ചതായി അറിയപ്പെട്ട ഈ രണ്ട് സമീപനങ്ങളിൽ സമസ്തക്കാർ പിന്തുടർന്നതും പ്രാവർത്തികമാക്കിയതും ബ്രിട്ടീഷ് ഭരണാധികാരികളുടെ നല്ല പിള്ളമാരായിരുന്ന ഖാൻ ബഹദൂർമാരുടെ പാരമ്പര്യമായിരുന്നു എന്നത് ഖണ്ഡിതമായി തെളിയിക്കാവുന്നതാണ്. കേരള മുസ്‌ലിം

ഐക്യസംഘത്തിനും അതിന്റെ നവോത്ഥാന ആശയ
ങ്ങൾക്കുമെതിരെ സമസ്തക്കാർ പാസാക്കുകയും പ്രച
രിപ്പിക്കുകയും ചെയ്ത മിക്ക പ്രമേയങ്ങളുടേയും അവ
താരകരോ പ്രേരകശക്തിയോ മുസ്‌ലിം പ്രമാണിമാരായ
ഖാൻ ബഹദൂർമാരായിരുന്നു. (സമസ്തക്കാരുടെ ഫത്‌വ
കൾ നോക്കുക. കെ.കെ. മുഹമ്മദ് അബ്ദുൽകരീം)

ഇനി പറയുക! വെളിയങ്കോട് ഉമർ ഖാളി, മമ്പുറം
തങ്ങൾ തുടങ്ങിയവരുടെ പാരമ്പര്യത്തിന്ന് സമസ്തക്ക്
അർഹതയുണ്ടോ? അവരുടെ പോരാട്ടചരിത്രം മാത്രമല്ല,
പേര് പോലും ഉച്ചരിക്കാനിവർക്കർഹതയില്ല.

വരക്കൽ മുല്ലക്കോയ തങ്ങളായിരുന്നു സമസ്തയെന്ന
പിന്തിരിപ്പൻ പ്രസ്ഥാനത്തിന്റെ ഒന്നാമത്തെ നേതാവ്, ഈ
മുല്ലക്കോയ തങ്ങളുടെ മഹത്വം ഒ.എം.തരുവണ വിശദീ
കരിക്കുന്നതിങ്ങനെയാണ്. "........... ബ്രിട്ടീഷ് ആധിപത്യ
ത്തിനെതിരെ അധിനിവേശത്തിന്റെ ആദ്യനാളുകളിൽ
തന്നെ ധീരമായ ചെറുത്ത് നിൽപ്പിനും സമരത്തിനും കരു
ത്താർന്ന നേതൃത്വം നൽകുകയും ചെയ്ത സയ്യിദ് വംശ
ത്തിലെ ബാ അലവി പരമ്പരയിൽ സയ്യിദ് ബാ അലവി
മുല്ലക്കോയ തങ്ങളാണ് സമസ്തക്ക് ആദ്യത്തെ പ്രസി
ഡന്റായി ലഭിച്ചത്". (വഹാബിനവോത്ഥാനം ഒരു
നുണക്കഥ. പേജ്. 66)

മുല്ലക്കോയ തങ്ങളുടെ ബ്രിട്ടീഷുകാരോടുള്ള സമീ
പനത്തിന്റെ സത്യം ഇപ്പറഞ്ഞതിന് നേർവിപരീത ദിശയി
ലുള്ളതായിരുന്നു. ബ്രിട്ടീഷ്കാരുടേയും ബ്രിട്ടീഷുകാരുടെ
മേൽകോയ്മ അംഗീകരിച്ച രാജാക്കന്മാരുടെയും ഒത്താ
ശക്കാരനായിരുന്നു അദ്ദേഹം. ബ്രിട്ടീഷ് ഭരണത്തെ
എതിർത്ത്കൊണ്ട് മുസ്‌ലിംകൾക്കിടയിൽ ജന്മം കൊണ്ട
ഖിലാഫത്ത് പ്രസ്ഥാനത്തോടും മുല്ലക്കോയതങ്ങൾ സ്വീക
രിച്ച നിലപാട് എന്തായിരുന്നുവെന്ന് അനാവൃതമാകു
മ്പോൾ മനസ്സിലാകും സമസ്തക്കാർ ഇപ്പോൾ നടത്തി
കൊണ്ടിരിക്കുന്ന സാമ്രാജ്യത്വ വിരുദ്ധ പ്രോപ്പഗണ്ടയിലെ
കാപട്യങ്ങൾ

കോഴിക്കോട്ടെ മുസ്‌ലിംകളുടെ ചരിത്രത്തിൽ നിന്ന്
ഇങ്ങനെ വായിക്കാം "കേരളത്തിലെ ഏറ്റവും വലിയ മത
പ്രസ്ഥാനമായ സമസ്ത കേരള ജംഇയ്യത്തുൽ ഉലമയ്ക്ക്
രൂപം നൽകിയവരിൽ പ്രമുഖൻ മുല്ലക്കോയ തങ്ങളാണ്.
1923ൽ മുസ്‌ലിം ഐക്യസംഘത്തിന്റെ കൊല്ലത്ത് വെച്ച്
നടന്ന സമ്മേളനത്തിൽ ഐക്യസംഘത്തെ ഇസ്‌ലാമിനെ
തിരെയുള്ള പ്രസ്ഥാനമാണെന്ന് മുദ്ര കുത്തി വലിയൊരു
വിഭാഗം പണ്ഡിതന്മാർ വേറിട്ടു നിന്നു. അവരാണ്
സമസ്ത സ്ഥാപിക്കാൻ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ
സംഘടിച്ചത്" "ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ എതിരാളി
യായിട്ടാണ് മുല്ലക്കോയതങ്ങൾ അറിയപ്പെട്ടിരുന്നത് മുഹ
മ്മദ് നബിക്കും അദ്ദേഹത്തിന്റെ കുടുംബ പരമ്പരയക്കും
മാത്രമെ ഖിലാഫത്ത് നടത്താൻ അധികാരമുള്ളൂ
എന്നായിരുന്നു മുല്ലക്കോയതങ്ങളുടെ വാദം. ഇത് ബ്രിട്ടീഷ്
സർക്കാറിനു അദ്ദേഹത്തെ പോലുള്ള ഒരാത്മീയ നേതാ
വിൽ ബഹുമാനം വർദ്ധിപ്പിക്കാൻ ഇടയായി. മലബാർ
**മാന്വലിന്റെ** കർത്താവായ മലബാർ കലക്ടർ ലോഗൻ
**സായിപ്പ് അദ്ദേഹത്തിന്റെ** അടുത്ത സുഹൃത്തായിരുന്നു."
**ബ്രിട്ടീഷ്** സർക്കാറിന്റെ പ്രത്യേക ബഹുമതികൾ അദ്ദേ
**ഹത്തിന് ലഭിച്ചിരുന്നു."** (കോഴിക്കോട്ടെ മുസ്‌ലിംകളുടെ
**ചരിത്രം പുറം** 337-338)

**ഖിലാഫത്ത്** എന്ന ആശയത്തെ കുറിച്ച് പോലും അതി
**വിചിത്രമായ വീക്ഷണം** വെച്ച് പുലർത്തി മുസ്‌ലിം സമു
**ഹത്തിന്റെ** പൊതുധാരയോട് പുറംതിരിഞ്ഞ് നിന്ന്
**ഇങ്ങനെയുള്ള** ഒരു നേതാവിന്റെ പിൻമുറക്കാരായ സമ
**സ്തക്കാർക്ക് മഖ്ദൂമുമാരുടെയും** മമ്പുറം തങ്ങളുടെയും
**ഉമർഖാദിയുടെയും** പോരാട്ടത്തിന്റെ ചരിത്രപാരമ്പര്യ
**ത്തിൽ അവകാശമുന്നയിക്കാൻ** കഴിയുമോ? വായനക്കാ
**രന്റെ ചിന്തക്ക്** വിടുന്നു. ഇവർക്ക് ഖാൻ ബഹദൂർമാരുടെ
**പാരമ്പര്യമാണുള്ളതെന്ന്** വെറുതെ പറയുന്നതല്ല.

**കേരളാ മുസ്‌ലിംകളുടെ** നവോത്ഥാന ചരിത്രത്തിന്റെ
**പ്രധാന കണ്ണികളായി** സമസ്തക്കാർ ഗവേഷണം നടത്തി
**കണ്ട്പിടിച്ച് അവതരിപ്പിക്കുന്ന** ഒരു പ്രധാന വിഭാഗമാണ്
**കോഴിക്കോട്** ഖാസി പരമ്പര. ഒ.എം. തരുവണ എഴു
**തുന്നു "ഇവിടത്തെ** ഇസ്‌ലാമിക പ്രസ്ഥാനത്തെ സജീവ
**മാക്കിയ ഈ** പരമ്പരയിൽ എണ്ണേണ്ടവർ ഇനിയും നിര
**വധിയുണ്ട്.** കൊച്ചി കലവന്തറയിൽ സ്വദേശി ശൈഖ്
**ഫരീദുദ്ദീൻ ഖൽവത്തി,** കോഴിക്കോട് ശൈഖിന്റെ പള്ളി
**യിൽ അന്ത്യവിശ്രമം** കൊള്ളുന്ന ശെയ്ഖ് മുഹമ്മദുൽ
**ഹിമ്മസി എന്ന** അറേബ്യൻ സ്വദേശി, ശൈഖ് മാമു
**ക്കോയ** ................ ശൈഖ് ഉസ്മാൻ ഖാളിയുടെ പിൻമു
**റക്കാരായ ഖാളി മുഹമ്മദ്** ഉൾപ്പെടെയുള്ള കോഴിക്കോട്
**ഖാളിമാർ, ആത്മീയ**ചാര്യനും വിശ്രുത പണ്ഡിതനുമായ
**അബ്ദുൽ ഖാദിർ** ഫള്ഫരി തുടങ്ങിയവർ". (വഹാബി
**നവോത്ഥാനം** ഒരു നുണക്കഥ. പുറം, 32)

**സൈനുദ്ദീൻ മഖ്ദൂം** ഒന്നാമന് ശേഷം ഈ നവോ
**ത്ഥാനത്തിന്റെ** ദിശാബോധത്തോടെ അദ്ദേഹത്തിന്റെ
**പുത്രൻ ശൈഖ് അബ്ദുൽ** അസീസ് മഖ്ദൂം സൈനു
**ദ്ദീൻ മഖ്ദൂം രണ്ടാമനും കോഴിക്കോട്** ഖാളി കുടുംബ
ത്തിലെ സാത്വികരായ ഉലമാക്കളും..... മുസ്‌ലിം സമൂ
ഹത്തെ ശരിയായ ദിശയിലേക്ക് നയിച്ചു" (കേരള മുസ്‌ലിം
നവോത്ഥാനം ഒരു പൊളിച്ചെഴുത്ത്. പുറം. 43-44)

**കോഴിക്കോട്ടെ** ഖാസി പരമ്പരയിലെ കണ്ണികൾക്ക്
**ബ്രിട്ടീഷ്** ഭരണത്തോടും സായിപ്പന്മാരോടുമുള്ള വിധേ
**യത്വത്തിന്റെ** അറുവഷളൻ ചരിത്രം വായിച്ചു തീരു
**മ്പോഴേക്കും** സമസ്തക്കാരന്റെ സപ്ത നാഡികളും തള
**രാതിരിക്കില്ല.** കോഴിക്കോട്ടെ മുസ്‌ലിംകളുടെ ചരിത്ര
**ത്തിൽ ഖാൻ** ബഹദൂർ മുത്തുക്കോയ തങ്ങളുടെ ചരിത്രം
**ഇങ്ങനെ** വിവരിക്കുന്നു" ബ്രിട്ടീഷ് ഭരണക്കാലത്ത്
**മുസ്‌ലിംകളുടെ** നേതൃത്വം പ്രധാനമായും മുത്തുകോയ
**തങ്ങൾക്കായിരുന്നു.** ബ്രിട്ടീഷ് ചക്രവർത്തിയുടെ പട്ടാഭി
**ഷേക ചടങ്ങ്** ഇംഗ്ലണ്ടിലെ പോലെ ഇന്ത്യയിലും കൊണ്ടാ
**ടുന്നതിന് രൂപീകരിച്ച** കോഴിക്കോട്ടെ കൗൺസിലിലേക്ക്
**മുസ്‌ലിംകളിൽ നിന്ന്** അദ്ദേഹത്തെയാണ് നോമിനേഷൻ

ചെയ്തത്. അദ്ദേഹത്തിന്റെ ആഹ്വാനപ്രകാരം എല്ലാ പള്ളികളും ആചടങ്ങോടനുബന്ധിച്ച് വിളക്കുകൾ കത്തിച്ച് അലങ്കരിച്ചിരുന്നു." (കോഴിക്കോട്ടെ മുസ്‌ലിംകളുടെ ചരിത്രം. പുറം. 329)

പള്ളികളിൽ ഈ ചടങ്ങ് നടത്തണമെന്ന് ആവശ്യപ്പെട്ട് അന്നത്തെ ഡെപ്യൂട്ടി കലക്ടർ ഖാളിമാർക്ക് അയച്ച കത്തിന്റെ കോപ്പി കാണുക:-

> കോഴിക്കോട്
> 28-XI-1911
>
> മ.അ.ആ.ശ്രീ
>
> *പള്ളിവീട്ടിൽ മുഹമ്മതഖാദിഅവർകൾക്ക,*
>
> ഈ വരുന്ന ഡിസമ്പ്രമാസത്തിൽ ചക്രവർത്തി മഹാരാജാവ അവർകളുടേയും രാജ്ഞി അവർകളുടേയും പട്ടാഭിഷേകസംബന്ധമായി ഉണ്ടാവാൻ പോകുന്ന ഡർബാർ ദിവസങ്ങളിൽ ഈ മുനിസിപ്പാലിട്ടിയിലുള്ള സകല ദൈവസ്ഥലങ്ങളിലും ഡിസമ്പ്ര 10–ാംന്യും 12–ാംന്യും ചില ആഘോഷങ്ങൾ നടത്തുവാൻ ഏർപ്പെടുത്തിയിട്ടുള്ള വിവരം താങ്കൾ അറിഞ്ഞിരിക്കുമല്ലൊ. അതുകൊണ്ടു ഈ ഏർപ്പാടിന്നനുസരിച്ച നഗരം അംശത്തിലുള്ള എല്ലാ പള്ളികളിലും ഡിസെമ്പ്ര 10–ാംന് ഓത്തുകൾചൊല്ലുവാനും 12–ാംന് സന്ധ്യാസമയം തുടങ്ങി കുറെ നേരം ധാരാളം വിളക്ക കത്തിച്ച അലങ്കരിക്കാനും പ്രത്യേകമായി അതാതു പള്ളികളുടെ ഉദ്യോഗസ്ഥന്മാരൊടു ഉപദേശിച്ച ശട്ടം ചെയ്ത ഈ വക കാര്യങ്ങൾ വേണ്ടുംവണ്ണം നടത്തിച്ചു തരുവാൻ അപേക്ഷിക്കുന്നു.
>
> ഡിപ്പ്യൂട്ടി കലകടർ
> കോറനേഷൺകമ്മിറ്റി പ്രസിഡണ്ടു
>
> VIDYAVILASUM PRESS, CALICUT.

ഈ നിർദ്ദേശം അക്ഷരംപ്രതി പാലിച്ച് മുകളിൽ പരാമർശിച്ച പട്ടാഭിഷേകവുമായി ബന്ധപ്പെട്ടുകൊണ്ട് കോഴിക്കോട് ഖാളി പുറപ്പെടീച്ച കൽപനയുടെ നോട്ടീസിൽ പറയുന്നത് എന്തെന്ന് വായിക്കുക.

> കോഴിക്കോട്
> 4—12—1911.
>
> **നോട്ടീസ്.**
>
> ഈ ഡിസമ്പ്രമാസത്തിൽ നമ്മുടെ ചക്രവർത്തി മഹാരാജാവ അവർകളുടെയും രാജ്ഞി അവർകളുടെയും പട്ടാഭിഷേക സംബന്ധമായി ഉണ്ടാവാൻ പോകുന്ന ഡർബാർ ദിവസങ്ങളിൽ ഈ മുനിസിപ്പാലിട്ടിയിലുള്ള സകല പള്ളികളിലും 10–ാംന്നു ഓത്തുകൾ ചൊല്ലുവാനും അവരുടെ ദീർഘായുസ്സിന്നും രാജധാനം നിലനില്ക്കേണ്ടതിന്നും ദ്വാരക്കാനും 12–ാംന്നു സന്ധ്യസമയം തുടങ്ങി കുറെ നേരം ധാരാളം വിളക്ക കത്തിച്ച അലങ്കരിക്കാനും മററും എല്ലാ പള്ളിമുല്ലാന്മാർക്കും അറിയേണ്ടതിന്നായി ബഹുമാനപ്പെട്ട ഡിപ്പ്യൂട്ടി കലക്ടർ അവർകളുടെ കല്പന കിട്ടിയിരിക്കുന്നു.
>
> രാജാക്കന്മാർക്ക ദീർഘായുസ്സും ഗുണവും നീതിവർദ്ധനയും എന്നും ഉണ്ടായിരിക്കേണ്ടതിന്നു വേണ്ടി കീഴിലുള്ള പ്രജകൾ പടച്ചവനോട തേടി പ്രാർത്ഥിക്കുന്നത നമ്മുടെ മുസൽമാൻശ്രഹ് പ്രകാരം മുഖ്യവിശ്യമാക കൊണ്ട മേൽ പറഞ്ഞനുകളിൽ മേൽപ്രകാരം ചെയ്യേണ്ടതാണെന്ന പ്രത്യേകം ഇതിനാൽ അറിയിക്കുന്നു.
>
> എന്ന കോഴിക്കോട്ട ഖാളിയാർ,
> മുഹമ്മതബിൻ അലി.
>
> VIDYAVILASUM PRESS, CALICUT.

*"ഈ ഡിസേമ്പ്രമാസത്തിൽ നമ്മുടെ ചക്രവർത്തിമഹാരാജാവ് അവർകളുടെയും രാജ്ഞി അവർകളുടെയും പട്ടാഭിഷേക സംബന്ധമായി ഉണ്ടാവാൻ പോകുന്ന ഡർബാർ ദിവസങ്ങളിൽ ഈ മുൻസിപ്പാലിറ്റിയിലുള്ള സകല പള്ളികളും 10–ാംന് ഓത്തുകൾ ചൊല്ലുവാനും അവരുടെ ദീർഘായുസ്സിനും രാജസ്ഥാനം നിലനിൽക്കേണ്ടതിനും ദ്വാരക്കാനും 12–ാംന് സന്ധ്യാസമയം തുടങ്ങി കുറെ നേരം ധാരാളം വിളക്ക് കത്തിച്ച് അലങ്കരിക്കാനും മറ്റും എല്ലാ പള്ളിമുല്ലാമാർക്കും അറിയേണ്ടതിന്നായി ബഹുമാനപ്പെട്ട ഡിപ്യൂട്ടി കലക്ടർ അവർകളുടെ കൽപ്പന കിട്ടിയിരിക്കുന്നു.*

*രാജാക്കന്മാർക്ക് ദീർഘായുസ്സും ഗുണവും നീതിവർദ്ധനവും എന്നും ഉണ്ടായിരിക്കേണ്ടതിന് വേണ്ടി കീഴിലുള്ള പ്രജകൾ പടച്ചവനോട് തേടി പ്രാർത്ഥിക്കുന്നത് നമ്മുടെ മുസൽമാൻ ശ്രഹ്പ്രകാരം മുഖ്യവിശ്വമാക കൊണ്ട് മേൽ പറഞ്ഞനു കളിൽ മേൽപ്രകാരം ചെയ്യേണ്ടതാണെന്ന് പ്രത്യേകം ഇതിനാൽ അറിയിക്കുന്നു.*

*എന്ന് കോഴിക്കോട്ട് ഖാളിയാർ*
*മുഹമത് ബിൻ അലി"*
*(കോഴിക്കോട് മുസ്ലിംകളുടെ ചരിത്രം പുറം–317)*

സർവ്വലോക രക്ഷിതാവായ പടച്ചറബ്ബിനെ സ്തുതിക്കുന്നതിനും പ്രകീർത്തിക്കുന്നതിനും അവനു വേണ്ടി റുകൂഉം സുജൂദുമർപ്പിക്കുന്നതിനും ഇസ്‌ലാമിക സംസ്കാരം തലമുറകളിലേക്ക് സന്നിവേശിപ്പിക്കുന്നതിനും സ്ഥാപിതമായ മസ്ജിദുകളെയാണ് സാമ്രാജ്യത്വത്തിന്റെ അധികാരാരോഹണത്തെ ആഘോഷിക്കാനുള്ള വേദിയാക്കിയത്! ചർച്ചുകൾക്കും അമ്പലങ്ങൾക്കും സമാനമായി ദീപാലങ്കാരമെന്ന അനാചാരത്തിന്റെ പ്രയോഗവേദിയാക്കിയത്! ഖാസിയുടെ നേതൃത്വത്തിലും കൽപ്പനക്ക് വിധേയമായുമാണ് ഇവയെല്ലാം നടപ്പാക്കുന്നതെന്ന് മറക്കരുത്. കോഴിക്കോട് ഖാസി പരമ്പരയെ തങ്ങളുടെ പാരമ്പര്യത്തിന്റെ ഭാഗമെന്ന് സമസ്തക്കാർ അവകാശവാദം പറഞ്ഞതും ഓർക്കുക.

ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനും രാജാവിനും വിജയമുണ്ടാകുന്നതിന് വേണ്ടി 1914ൽ ഖാദിയുടേയും ഖത്തീബിന്റെയും പ്രത്യേകമായ ആഹ്വാന പ്രകാരം കോഴിക്കോട്ടെ മിസ്കാൽ പള്ളിയിൽ സംഘടിപ്പിച്ച പ്രത്യേക പ്രാർത്ഥനയെ പറ്റിയും താഴെ കൊടുത്ത നോട്ടീസിൽ നിന്ന് ആദ്യം വായിക്കുക. ഖാസിമാരുടെയും അവരെ നേതാവാക്കിയവരുടെയും രാജഭക്തിയും സാമ്രാജ്യത്വ ആരാധനയും അതിൽ തെളിഞ്ഞ് കാണാം.

SUPPLEMENT TO THIS ISSUE

# മിസ്കാൽ ജുമാത്തുപള്ളിയിൽ വെച്ചുണ്ടായ പ്രാർത്ഥന

ഇസ്ലാം സഹോദരന്മാരെ !

ദൈവാനുകൂലത്തോടുകൂടി നാമെല്ലാവരും ഈ പള്ളിയിൽ കൂടി ജുമാനിസ്കാരം കഴിഞ്ഞ ഉടനെ നമ്മുടെ ബ്രിട്ടീഷ് മഹാരാജാവവർകളുടെ വിജയത്തിനായി പ്രാർത്ഥിക്കേണ്ടതിനെ സംബന്ധിച്ചുള്ള നമ്മുടെ നോട്ടീസിന്റെ ഉദ്ദേശം നിങ്ങളെ ഗ്രഹിപ്പിക്കേണ്ടത ആവശ്യമാണെന്നു കാണകയാൽ അല്പം ഇവിടെ പ്രസ്ഥാവിക്കുന്നു.

എന്നാൽ ലോകസൃഷ്ടികളിൽ പല മതസ്ഥന്മാരാലും പല നാമധേയത്തോടു കൂടിയുള്ള ദൈവം സർവ്വ സൃഷ്ടികളുടേയും ഏകനായകനും സകല സൃഷ്ടികളും അവന്ന എപ്പോഴും ഭയഭക്തിയോടെ വഴിപ്പെട്ടും ഇരിക്കേണ്ടതാണല്ലോ.

നമ്മുടെ വേദപുസ്തകത്തിൽ ഭൂലോകത്തിൽ രാജാക്കന്മാർ ദൈവത്തിന്റെ നിഴൽ എന്നർത്ഥമായ "ള്ളില്ല" ആകുന്നു എന്ന ബഹുമാനപ്പെട്ട ഒരു തിരുവചനമുണ്ട. ഈ തിരുവചനത്തിന്റെ വ്യാഖ്യാനങ്ങളിൽ രാജാക്കന്മാരായി കല്പിക്കപ്പെടുന്നവർ സൃഷ്ടികൾക്ക ദൈവികമായ രക്ഷിതാവും അവരുടെ അധികാരത്തിൻ കീഴിൽ എതൃക്കാതെ കീഴടങ്ങി നില്ക്കേണ്ടത പ്രജകളായ നമ്മളിൽ നിർബന്ധമായിട്ടുള്ളതാണെന്നും പ്രസ്ഥാവിച്ചിരിക്കുന്നു.

ശിക്ഷാരക്ഷാപരിപാലന പ്രാപ്തന്മാരായ രാജാക്കന്മാർ ലോകത്തില്ലായിരുന്നുവെങ്കിൽ ലോകവാസികളായ ജനങ്ങളുടെ ദേഹത്തിന്നോ സ്വത്തുകൾക്കോ യാതൊരു സൌകര്യവും കിട്ടുന്നതല്ലെന്നു അനർത്ഥം കൂടാതെ കഴിഞ്ഞുകൂടുവാൻ പ്രയാസമാണെന്നും "നെക്കൽ" എന്ന നമ്മുടെ മാർഗ്ഗപുസ്തകങ്ങളാൽ സ്പഷ്ടമായിട്ടുള്ളതാകുന്നു.

ഇന്ത്യയിലെ നിവാസികളായ നമ്മളെ ജാതിവ്യത്യാസമൊ മതവ്യത്യാസമൊ കൂടാതെ മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ വാൽസല്യത്തോടെ ലാളിച്ചുവളർത്തുംപ്രകാരം പരിപാലിച്ചു വരുന്ന ബ്രിട്ടീഷ് ഭരണത്തിന്റെ രക്ഷാഗുണങ്ങൾ അതിന്നു മുമ്പുണ്ടായിരുന്ന ഭരണചരിത്രങ്ങളെക്കൊണ്ട എളുപ്പത്തിൽ ഗ്രഹിക്കാവുന്നതും കഷ്ടങ്ങളിൽ നിന്ന ഈ ഭരണത്തിൽ കീഴിൽ നാം അഭയം പ്രാപിച്ച സ്ഥിതിയെയും മുൻ പറഞ്ഞ മാർഗ്ഗപുസ്തക വിധികളെയും ആലോചിക്കുമ്പോൾ നാം എപ്പോഴും നമ്മുടെ രാജഭക്തിയെ ധാരാളം വെളിപ്പെടുത്തി ഈ യുദ്ധകാര്യങ്ങളിൽ ബ്രിട്ടീഷ് മഹാരാജാവവർകൾക്ക യാതൊരനർത്ഥവും കൂടാതെ ജയഭേരിയോടും ബഹുമാനത്തോടും കൂടി എളുപ്പത്തിൽ യുദ്ധം കലാശിച്ച എന്നെന്നും നില നിർത്തി നമ്മെ ദയാപൂർവ്വം സംരക്ഷിക്കേണ്ടതിന്ന സർവ്വശക്തനായ ദൈവത്തോട വ്യസനത്തോടെ പ്രാർത്ഥിക്കേണ്ടതിന്ന നാം ബാദ്ധ്യസ്ഥന്മാരായിരിക്കുന്നു.

വിശേഷിച്ച വെള്ളിയാഴ്ച ജുമാ നിസ്കരിച്ച ഒരുവൻ ദൈവത്തോട എന്തു പ്രാർത്ഥിക്കുന്നുവോ അതിന്നു ഉടനെ സഫലമായി ഉത്തരം കിട്ടപ്പെടുന്നതിന്ന സംശയമില്ലെന്ന നമ്മുടെ നെബി സ—സ—തിരുവചനം അരുളിയിരിക്കുന്നു. അതിനാലാണ നമ്മുടെ ഈ പ്രാർത്ഥന ജുമാ നിസ്കാരത്തിന്ന ശേഷം ചെയ്‌വാൻ തീർച്ചപ്പെടുത്തിയതിന്റെ ഉദ്ദേശം.

ശേഷം വിവരങ്ങൾ നമ്മുടെ സ്നേഹിതൻ സെൻട്രൽ റൈഞ്ച സർബ്ബ അസിസ്ട്രാണ്ട ഇൻസ്പക്ടർ എം. ബാവമൂപ്പൻ അവർകൾ ഇപ്പോൾ തന്നെ സവിസ്താരമായി പറഞ്ഞു നിങ്ങളെ മനസ്സിലാക്കി തരുന്നതുമാണ.

എന്ന കോഴിക്കോട്ട കാതിയാർ അവർകളുടെ മകൻ
കത്തിബ്—പള്ളിവീട്ടിൽ മാമുക്കോയ.

ഉടനെ സബ്ബ അസിസ്ട്രാണ്ട ഇൻസ്പക്ടർ എം. ബാവമൂപ്പൻ അവർകൾ സഭാക്കാർക്ക വന്ദനം പറയുകയും തന്റെ യുക്തനാനുസരണം നമ്മുടെ ബ്രിട്ടീഷ്മഹാരാജാവവർകൾ നമ്മിൽ ചെയ്യുന്ന ഗുണത്തെയും സ്നേഹത്തേയും നാം എപ്പോഴും ഓർക്കേണ്ടതും അതിനാൽ നാം സദാ നന്ദി കാണിക്കേണ്ടതും ജയം പ്രാർത്ഥിക്കേണ്ടതാണെന്നും മററും ദീർഘമായ ഒരു പ്രസംഗം പറയുകണ്ടായി.

ഈ സന്ദർഭത്തിൽ കോഴിക്കോട്ടെ പ്രധാനപ്പെട്ട തങ്ങന്മാരും പ്രഭുക്കന്മാരും മററ അസംഖ്യ ജനങ്ങളും നമ്മുടെ ബ്രിട്ടീഷ് മഹാരാജാവവർകൾക്ക ജയം കിട്ടേണമെന്നുള്ള പൂർണ്ണമനസ്സോടെ ഓതി പ്രാർത്ഥിക്കുകയും ചെയ്തു.

കോഴിക്കോട,
18—9—914

SPECTATOR PRESS CALICUT

"മിസ്കാൽ ജുമുഅത്ത് പള്ളിയിലുണ്ടായ പ്രാർത്ഥന

ഇസ്ലാം സഹോദരൻമാരേ,...

ദൈവാനുകൂലത്തോടുകൂടി നാമെല്ലാവരും പള്ളിയിൽ കൂടി ജുമുഅ നിസ്കാരം കഴിഞ്ഞ ഉടനെ നമ്മുടെ ബ്രിട്ടീഷ് രാജാവവർകളുടെ വിജയത്തിനായി പ്രാത്ഥിക്കുന്നതിനെ സംബന്ധിച്ചുള്ള നമ്മുടെ നോട്ടീസിന്റെ ഉദ്ദേശം നിങ്ങളെ ഗ്രഹിപ്പിക്കേണ്ടത് ആവശ്യമാണെന്ന് കാണുകയാൽ അൽപം ഇവിടെ പ്രാസ്താവിക്കുന്നു.

എന്നാൽ ലോകസൃഷ്ടികളിൽ പല മതസ്ഥന്മാരിലും പല നാമധേയത്തോടു കൂടിയുള്ള ദൈവം സർവ്വം സൃഷ്ടികളുടെയും ഏകനായകനും സകല സൃഷ്ടികളും അവന് എപ്പോഴും ഭയഭക്തിയോടെ വഴിപ്പെട്ടും ഇരിക്കേണ്ടതാണല്ലോ.

നമ്മുടെ വേദപുസ്തകത്തിൽ ഭൂലോകത്തിന്റെ രാജാക്കന്മാർ ദൈവത്തിന്റെ നിഴൽ എന്നർത്ഥമായ "ളില്ല" ആകുന്നു എന്ന് ബഹുമാനപ്പെട്ട ഒരു തിരുവചനമുണ്ട്. തിരുവചനത്തിന്റെ വ്യാഖ്യാനങ്ങളിൽ രാജാക്കന്മാരായി കൽപ്പിക്കപ്പെടുന്നവർ സൃഷ്ടികൾക്ക് ദൈവികമായ രക്ഷിതാവും അവരുടെ അധികാരത്തിൻ കീഴിൽ എതൃക്കാതെ കീഴടങ്ങി നിൽക്കേണ്ടത് പ്രജകളായ നമ്മളിൽ നിർബന്ധമായിട്ടുള്ളതാണെന്നും പ്രസ്താവിച്ചിരിക്കുന്നു.

ശിക്ഷാ രക്ഷാ പരിപാലക പ്രാപ്തന്മാരായ രാജാക്കന്മാർ ലോകത്തില്ലായിരുന്നുവെങ്കിൽ ലോകവാസികളായ ജനങ്ങളുടെ ദേഹത്തിന്നോ സ്വത്തുക്കൾക്കോ യാതൊരു സൗകര്യവും കിട്ടുന്നതല്ലെന്ന് അനർത്ഥം കൂടാതെ കഴിഞ്ഞുകൂടാൻ പ്രയാസമാണെന്നും "നെക്കൽ" എന്ന നമ്മുടെ മാർഗ്ഗപുസ്തകങ്ങളാൽ സ്പഷ്ടമായിട്ടുള്ളതാകുന്നു.

ഇന്ത്യയിലെ നിവാസികളായ നമ്മുടെ ജാതി വ്യത്യാസമോ മത വ്യത്യാസമോ കൂടാതെ മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ വാത്സല്യത്തോടെ ലാളിച്ചു വളർത്തും പ്രകാരം പരിപാലിച്ചുവരുന്ന ബ്രിട്ടീഷ് ഭരണത്തിന്റെ രക്ഷാഗുണങ്ങൾ അതിന് മുമ്പുണ്ടായിരുന്ന ഭരണചരിത്രങ്ങളെ കൊണ്ട് എളുപ്പത്തിൽ ഗ്രഹിക്കാവുന്നതും കഷ്ടങ്ങളിൽ നിന്നും ഭരണത്തിൻ കീഴിൽ അഭയം പ്രാപിച്ച സ്ഥിതിയേയും മുൻപറഞ്ഞ മാർഗ്ഗപുസ്തക വിധികളേയും ആലോചിക്കുമ്പോൾ നാം എപ്പോഴും നമ്മുടെ രാജഭക്തിയെ ധാരാളം വെളിപ്പെടുത്തി. യുദ്ധകാര്യങ്ങളിൽ ബ്രിട്ടീഷ് മഹാരാജാവവർകൾക്ക് യാതൊരനർത്ഥവും കൂടാതെ ജയഭേരിയോടും ബഹുമാനത്തോടും കൂടി എളുപ്പത്തിൽ യുദ്ധം കലാശിച്ച് എന്നെന്നും നിലനിർത്തി നമ്മെ ദയാപൂർവ്വം സംരക്ഷിക്കേണ്ടതിന് സർവ്വശക്തനായ ദൈവത്തോട് വ്യസനത്തോടെ പ്രാർത്ഥിക്കേണ്ടതിന് നാം ബാധ്യസ്ഥൻമാരായിരിക്കുന്നു.

വിശേഷിച്ച് വെള്ളിയാഴ്ച ജുമാ നമസ്കരിച്ച ഒരുവൻ ദൈവത്തോട് എന്ത് പ്രാർത്ഥിക്കുന്നുവോ അതിന് ഉടനെ സഫലമായി ഉത്തരം കിട്ടപ്പെടുന്നതിന് സംശയമില്ലെന്ന നമ്മുടെ നബി -സ- തിരുവചനം അരുളിയിരിക്കുന്നു. അതിനാലാണ് നമ്മുടെ പ്രാർത്ഥന ജുമുഅ നിസ്കാരത്തിന് ശേഷം ചെയ്‌വാൻ തീർച്ചപ്പെടുത്തിയതിന്റെ ഉദ്ദേശം.

ശേഷം വിവരങ്ങൾ നമ്മുടെ സ്നേഹിതൻ സെൻട്രൽ റൈഞ്ച് സർബ്ബ അസിസ്ട്രാണ്ട ഇൻസ്പെക്ടർ എം. ബാവ മൂപ്പൻ അവർകൾ ഇപ്പോൾ തന്നെ സവിസ്തരമായി പറഞ്ഞു നിങ്ങളെ മനസ്സിലാക്കി തരുന്നതുമാണ്.

എന്ന്, കോഴിക്കോട്ടെ കാതിയാർ അവർകളുടെ മകൻ
കത്തീബ്-പള്ളിവീട്ടിൽ മാമുക്കോയ

ഉടനെ സബ്ബ് അസിസ്ട്രാണ്ട് ഇൻസ്പെക്ടർ എം. ബാവമൂപ്പൻ അവർകൾ സഭാക്കാക്ക വന്ദനം പറയുകയും തന്റെ യുക്തനാനുസരണം നമ്മുടെ ബ്രിട്ടീഷ് മഹാരാജാവവർകൾ നമ്മിൽ ചെയ്യുന്ന ഗുണത്തേയും സ്നേഹത്തേയും നാം എപ്പോഴും ഓർക്കേണ്ടതും അതിനാൽ നാം സദാ നന്ദി കാണിക്കേണ്ടതും ജയം പ്രാർത്ഥിക്കേണ്ടതാണെന്നും മറ്റും ദീർഘമായി ഒരു പ്രസംഗം പറയുകയുണ്ടായി.

ഈ സന്ദർഭത്തിൽ കോഴിക്കോട്ടെ പ്രധാനപ്പെട്ട തങ്ങന്മാരും പ്രഭുക്കന്മാരും മറ്റ് അസംഖ്യം ജനങ്ങളും നമ്മുടെ ബ്രിട്ടീഷ് മഹാരാജാവവർകൾക്ക് ജയം കിട്ടേണമെന്നുള്ള പൂർണ്ണ മനസ്സോടെ ഓതി പ്രാർത്ഥിക്കുകയും ചെയ്തു.

കോഴിക്കോട്
18-9-914"

(കോഴിക്കോട്ടെ മുസ്ലിംകളുടെ ചരിത്രം പുറം 319)

ബ്രിട്ടീഷ് ചക്രവർത്തിയുടെ പട്ടാഭിഷേകം പള്ളികളിൽ വിളക്ക് കത്തിച്ച് ആഘോഷിക്കാൻ ഓത്ത് നടത്താനും ദുആ ഇരക്കാനും ആവശ്യപ്പെട്ട്കൊണ്ട് ഖാസിക്ക് നിർദ്ദേശം നൽകിയത് മലബാർ ഡെപ്യൂട്ടി കളക്ടറായിരുന്നു. ഈ കൽപ്പന നടപ്പാക്കാൻ വേണ്ടിയുള്ള അറിപ്പിലാണ് ബ്രിട്ടീഷ് രാജാവിന് വേണ്ടി പ്രാർത്ഥിക്കൽ മുസ്ലിം ശറഅ് അനുസരിച്ച് മുസ്ലിംകൾക്ക് നിർബന്ധമാണെന്ന് ഖാസി ഉൽബോധിപ്പിച്ചത്.

നാട് ഭരിക്കുന്ന ഭരണാധികാരികളെല്ലാം ഭൂമിയിൽ ദൈവത്തിന്റെ അധികാരം നടപ്പാക്കുന്നവരാണെന്നും അത്കൊണ്ട് ഭരണാധികാരികൾ ദൈവത്തിന്റെ "ളില്ല്" അഥവാ നിഴലുകളാണെന്നും അപ്രകാരം ഖുർആനിൽ പറഞ്ഞിട്ടുണ്ടെന്നുമാണ്.(**) ഖാസി പറയുന്നത്. ഭരണാധികാരികൾ ദൈവത്തിന്റെ നിഴലുകളാണെന്നതിനാൽ അവരെ അംഗീകരിക്കുകയും അനുസരിക്കുകയും അവരെ എതിർക്കാതിരിക്കലും മുസൽമാന്റെ മതപരമായ ബാധ്യതയാണെന്ന് സാരം. 1914ലാണ് ഈ രണ്ടാം നോട്ടീസ് അടിച്ച് വിതരണം ചെയ്തത് എന്നത് പ്രത്യേകം സ്മരണീയമാണ്. ജർമ്മനിക്കെതിരെയുള്ള ലോകമഹായുദ്ധത്തിൽ ബ്രിട്ടൻ പ്രധാന സഖ്യകക്ഷിയായിരുന്നു എന്നോർക്കുക. ഈ സാഹചര്യത്തിലാണ് ബ്രിട്ടന്റെ വിജയത്തിന് വേണ്ടി ഖാസി പ്രാർത്ഥിക്കാനാവശ്യപ്പെടുന്നത്. മാതാവിന് മക്കളോടുള്ളതിനേക്കാൾ സ്നേഹം ബ്രിട്ടീഷ് രാജാവിനുണ്ടെന്നും അതിനാൽ ബ്രിട്ടീഷ് രാജ്യവും രാജാവും അപകടമില്ലാതെ നിലനിൽക്കേണ്ടത് നമ്മുടെ ആവശ്യമാണെന്നുമാണ് ഖാസിയുടെ ഉത്ബോധനം. മാത്രമല്ല, തങ്ങന്മാരും മുസ്ലിം പ്രമാണിമാരും ഉൾക്കൊള്ളുന്ന ഒരു വലിയ ജനാവലി ഈ അവസരത്തിൽ സന്നിഹിതരുമായിരുന്നു. 20-ാം നൂറ്റാണ്ടോടെ ബ്രിട്ടീഷ് ഭരണത്തിനെതിരെ കലാപങ്ങൾ ശക്തമാകുന്ന ഒരു കാലത്താണ് ഖാസിമാർ ഈയൊരു നിലപാട് സ്വീകരിച്ചതെന്നോർക്കണം. സമസ്തയുടെ മാതൃകാ പുരുഷന്മാർ തന്നെ. സാമ്രാജ്യത്വത്തെ അനുകൂലിച്ചും ബ്രിട്ടീഷ് ഭരണത്തോടുള്ള വിധേയത്വം പ്രഖ്യാപിച്ചും സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള പ്രക്ഷോഭങ്ങളേയും പ്രക്ഷോഭക്കാരേയും തള്ളിക്കളഞ്ഞുകൊണ്ട് സമസ്ത പാസാക്കിയ പ്രമേയങ്ങളിൽ നിന്ന് ഒന്ന് ഇതിനോടൊപ്പം വായിക്കുക. സമസ്തയുടെ ആറാം വാർഷിക സമ്മേളനത്തിൽ പാസാക്കിയ പന്ത്രണ്ടാം പ്രമേയത്തിൽ നിന്ന് ഇങ്ങനെ വായിക്കാം. "സാധുക്കളും നിരപരാധികളുമായ കേരള മുസ്ലിംകളെ കോൺഗ്രസ് കക്ഷിക്കാർ അവരുടെ ഉദ്ദേശ്യനിർവ്വഹണത്തിനായി ഖിലാഫത്ത് കമ്മിറ്റിയെന്ന പേരും പ്രസിദ്ധം ചെയ്ത് അവരുടെ മായാവലയത്തിൽ പെടുത്തുകയും അവിവേകികളും പാമരന്മാരുമായ മുസ്ലിംകളെ മുമ്പിലേക്ക് തള്ളി കക്ഷി വഴക്കുകളും ബഹളങ്ങളുമുണ്ടാക്കി കേരളം മിക്കവാറും സ്ഥലങ്ങളിൽ വമ്പിച്ച ലഹള നടക്കുന്നതിന്റെ ഫലമായി എത്രയോ അനവധി മുസ്ലിം സഹോദരങ്ങൾ തോക്കിനിരയാവുകയും ജയിൽശിക്ഷക്ക് കാരണഭൂതരായിത്തീരുകയും ചെയ്തല്ലോ?

ഭരണ കർത്താക്കളോടെതിർക്കലും അവരുടെ കൽപ്പന അനാദരവ് ചെയ്യലും മതവിരോധമായിട്ടുള്ള

(ശേഷം 32-ാം പേജിൽ)

അദ്ദേഹത്തിന് ... ശബാബുമായും
എഡിറ്ററും, എഡിറ്ററുമായിട്ടുള്ള
ഹദീസ് സമാഹാരമായും സഹകരിക്കാൻ

(19-ാം പേജിൽ നിന്ന് തുടർച്ച)

കാര്യമായിരിക്കെ കോൺഗ്രസ് കക്ഷിക്കാരുമായി യോജി ക്കലും സഹകരിക്കലും യഥാർത്ഥ മുസ്ലിംകൾക്ക് ചെയ്‌വാൻ പാടില്ലാത്തതുമാകുന്നു.

അവതാരകൻ

കെ. മമ്മൂട്ടി സാഹിബ് ബഹദൂർ

(ഏറനാട് താലൂക്ക് ബോർഡ് മെമ്പർ)

അനുവാദകർ

1. പി.കെ. മുഹമ്മദ്മീറാൻ മൗലവി
2. എ.പി.അഹമ്മദ് കുട്ടി മൗലവി

(സമസ്തയുടെ ആറാം വാർഷിക റിപ്പോർട്ട് പേജ് 34-35)

1926ൽ രൂപീകൃതമാകുന്ന സമസ്ത ആറ് വയസ്സ് പ്രായമായപ്പോഴെടുത്ത തീരുമാനമാണ് മുകളിലെ പ്രമേയത്തിൽ വായിച്ചത്. ഭരണകർത്താക്കളെ എതിർക്കലും അവരുടെ കൽപ്പന അനാദരവ് ചെയ്യലും മുസ്ലിംകൾക്ക് പാടില്ലാത്തതാണെന്ന് സമസ്ത വിധി പറഞ്ഞത് ബ്രിട്ടീഷ് ഭരണത്തെ സംബന്ധിച്ചുള്ളതാണെന്നോർക്കണം. 1947ൽ ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടുന്നതിന്റെ ഒന്നരപതിറ്റാണ്ട് മുമ്പാണ് സമസ്ത ഈ പ്രമേയം പാസാക്കുന്നത്. ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ മുസ്ലിംകൾ സ്വാതന്ത്ര്യസമര പോരാട്ടത്തിൽ മുഴുകിയ ഒരു സന്ദർഭത്തിൽ അവരെ അതിൽ നിന്ന് പിന്തിരിപ്പിക്കാനാണ് സമസ്ത ശ്രമിച്ചത് എന്നതിന്ന് വേറെ തെളിവ് വേണ്ടതുണ്ടോ? ഈ പ്രമേയം അവതരിപ്പിച്ചതാകട്ടെ ഏറനാട് താലൂക്ക് ബോർഡ് മെമ്പറായ കെ. മമ്മൂട്ടി സാഹിബ് ബഹദൂർ ആണ്. ഇപ്പോൾ മനസ്സിലായില്ലേ സമസ്തയുടെ ഖാൻബഹദൂർ ബന്ധം.

ആയിരം നാവുകളുള്ള ഈ ചരിത്രസത്യങ്ങൾ കേരളത്തിന്റെ എഴുതപ്പെട്ട ചരിത്രങ്ങളിൽ ജീവിക്കുന്ന കാലത്തോളം ആയിരം കൂലിയെഴുത്തുകാർ ഒരുമിച്ച് സമസ്തക്കാർക്ക് വിടുവേല ചെയ്താലും ഐക്യസംഘത്തെയും അതിനെ പിന്തുടർന്നു വന്ന മുസ്‌ലിം നവോത്ഥാന പ്രസ്ഥാനത്തെയും കേരളീയ മുസ്‌ലിം നവോത്ഥാന ചരിത്രത്തിൽ നിന്ന് കുടിയിറക്കി അവിടെ കുടിയേറ്റം നടത്താമെന്ന പൂതി സമസ്തക്കാർക്ക് ഒരു പൊയ്കിനാവിന്റെ ദുഃഖമായി അവ ശേഷിക്കുകയേ ഉള്ളൂ. ■